# 1934-ലെ ഭരണഘടനയും 1958-ലെ സമാധാനവും

ഫാ.ഡോ.എം.ഒ.ജോൺ

## ആമുഖം

എം.ഡി.സെമിനാരി സ്ഥാപകൻ പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസിയോസ് അഥവാ ദീവന്നാസിയോസ് അഞ്ചാമൻ പ്രഗത്ഭനായിരുന്നു എന്നതിനു സംശയമില്ല. മലങ്കരസഭയ്ക്ക് അദ്ദേഹം ചെയ്ത സേവനങ്ങൾ അനവധിയാണ് എന്നതിനും സംശയമില്ല. എന്നാൽ ദീവന്നാസിയോസ് അഞ്ചാമന്റെ ഓർമ്മപ്പെരുന്നാളിനോടനുബന്ധിച്ച് നാഗ്പൂർ സെമിനാരി പ്രിൻസിപ്പാൾ ബഹു.ജോസി ജേക്കബ് അച്ചൻ നടത്തിയ പ്രസംഗത്തിൽ പറഞ്ഞ രണ്ടു കാര്യങ്ങൾ ഒന്നുകൂടി വ്യക്തമാക്കണമെന്ന് തോന്നിയതുകൊണ്ടാണ് ഇങ്ങനെയൊരു ലേഖനം എഴുതുന്നത്.

## മലങ്കരയിൽ സിനഡൽ സംവിധാനം

ഒന്നാമത് മലങ്കരസഭയിൽ ഒരു സിനഡൽ ഭരണ സംവിധാനം, സുന്നഹദോസ് എന്ന ആശയം പ്രാവർത്തികമാക്കിയ ആളാണ് ദീവന്നാസിയോസ് എന്ന് ജോസി അച്ചൻ പറയുന്നു. മലങ്കരസഭയിൽ എപ്പിസ്കോപ്പന്മാരുടെ സുന്നഹദോസ് സംവിധാനം കൊണ്ടുവന്ന ആളാണ് ദീവന്നാസിയോസ് മെത്രാപ്പോലീത്താ എന്ന കാര്യം അച്ചൻ ഊന്നിപ്പറയുന്നുണ്ട്. വാസ്തവത്തിൽ ഒരേ ഒരു മെത്രാപ്പോലീത്താ മാത്രം ഭരിച്ചുകൊണ്ടിരുന്ന മലങ്കരസഭയെ ഏഴു ഭദ്രാസനങ്ങളായി വിഭജിച്ചതും ഓരോന്നിനും ഓരോ മെത്രാന്മാർ ഉണ്ടാകത്തക്കരീതിയിൽ ആറു മെത്രാന്മാരെ കൂടുതലായി വാഴിച്ചു നിയമിച്ചതും 1875-ൽ ഇവിടെ വന്നു 1877 വരെ താമസിച്ച അന്ത്യോഖ്യായുടെ പത്രോസ് മൂന്നാമൻ പാത്രിയർക്കീസ് ബാവായാണ്. മലങ്കരസഭയെ ഏഴു ഭദ്രാസനങ്ങളായി അദ്ദേഹം വിഭജിച്ചു. അതിൽ ദീവന്നാസിയോസിന് പങ്കൊന്നുമില്ല. ദീവന്നാസിയോസിന് കൊല്ലം ഭദ്രാസനത്തിന്റെ ചുമതലയാണ് പാത്രിയർക്കീസ് നൽകിയത്.

പോർട്ടുഗീസുകാരുടെ വരവിനു മുമ്പ് മലങ്കരസഭയിൽ ഇന്നാട്ടുകാരായ മെത്രാന്മാർ ഉണ്ടായിരുന്നില്ല. കൂനൻകുരിശ് സത്യത്തിനുശേഷം (1653) മാർത്തോമ്മാ ഒന്നാമൻ വാഴിക്കപ്പെട്ടു. അതുമുതൽ പത്രോസ് പാത്രിയർക്കീസ് ഇവിടെ വന്നു മുളന്തുരുത്തി സുന്നഹദോസ് (1876) കൂടുന്നതുവരെ ഇവിടെ ഒരു മെത്രാനെ ഉണ്ടായിരുന്നുള്ളു. സഭയെ മുഴുവനും ഭരിക്കുന്ന രീതിയിലുള്ള അധികാരമാണ് ആ മെത്രാനുണ്ടായിരുന്നത്. ''മെത്രാന്മാരുടെ ഏകനായകശക്തി മലങ്കരസഭയ്ക്ക് ദോഷം ചെയ്യുന്നു'' എന്ന് മുളന്തുരുത്തി സുന്നഹദോസിൽ പ.പാത്രിയർക്കീസ് ബാവാ പ്രസ്താവിക്കുന്നുണ്ട്. ആ ഏകനായകശക്തിക്കു കടിഞ്ഞാണിടാൻവേണ്ടിയാണ് പത്രോസ് പാത്രിയർക്കീസ് മലങ്കരസഭയെ ഏഴായി കഷണിക്കുകയും ഓരോന്നിനും ഓരോ മെത്രാന്മാരെ വാഴിച്ച് നിയോഗിക്കുകയും ചെയ്തത്. ഈ വിഭജനത്തെയും മെത്രാൻ വാഴ്ചയേയും ദീവന്നാസിയോസ് മെത്രാപ്പോലീത്താ ശക്തമായി എതിർക്കുകയാണുണ്ടായത്. മെത്രാൻവാഴ്ചകൾ നടന്നുകൊണ്ടിരിക്കുമ്പോൾ 1877 ജനുവരിയിൽ വെളിയനാട്ടു കൂടിയ ഒരു സഭാ സമ്മേളനം മലങ്കരയിൽ ഇനിയും കൂടുതലായി മെത്രാന്മാരെ വാഴിക്കരുതെന്ന് പാത്രിയർക്കീസിനോട് അഭ്യർത്ഥിച്ചു. പാത്രിയർക്കീസ് അതിനു വഴിപ്പെട്ടില്ല. പുതിയ മെത്രാന്മാരിൽ ആരുടേയും വാഴ്ചയ്ക്ക് മാർ ദീവന്നാസിയോസ് പങ്കെടുത്തുമില്ല.

എന്നാൽ പാത്രിയർക്കീസ് കേരളം വിട്ടതിനുശേഷം മെത്രാന്മാരുമായി കൂടിയാലോചിച്ചാണ് ദീവന്നാസിയോസ് കാര്യങ്ങൾ ചെയ്തുകൊണ്ടിരുന്നത്. മാത്രമല്ല പുതിയ മെത്രാന്മാരെല്ലാം അദ്ദേഹത്തിന്റെ നേതൃത്വം അംഗീകരിച്ചു പ്രവർത്തിക്കുന്നുമുണ്ട്.

പുതുതായി വാഴിക്കപ്പെട്ട മെത്രാന്മാരെല്ലാവരും ഒരുപോലെ മാർ ദീവന്നാസിയോസിനെ ബഹുമാനിക്കുകയും ആദരിക്കുകയും അനുസരിക്കുകയും ചെയ്തു. അവരെല്ലാവരും മാർ ദീവന്നാസിയോസിന്റെ അസിസ്റ്റന്റുമാർ എന്ന രീതിയിൽ മാത്രമാണ് പ്രവർത്തിച്ചത് എന്ന് പരുമല മാർ ഗ്രിഗോറിയോസ് സെമിനാരി കേസിൽ വാദിഭാഗം സാക്ഷിയായി കോടതിയിൽ ഹാജരായി കൊടുത്ത മൊഴിയിൽനിന്നു വ്യക്തമാണ്. അദ്ദേഹം ഇപ്രകാരം മൊഴികൊടുത്തി

രിക്കുന്നു. ''എന്നെ വാഴിക്കുന്നതിനു മുമ്പ് നിരണം ഇടവകയ്ക്ക് തനിച്ചൊരു മെത്രാൻ ഉണ്ടായിരുന്നതായി അറിവില്ല. മലയാളത്തിനാകമാനം ഒരു മെത്രാനാണുണ്ടായിരുന്നത്. മലങ്കരയ്ക്കെല്ലാം അധികാരമുള്ള ആ മെത്രാന്റെ കീഴിലാണ് എന്നെ വാഴിച്ചത്. മലങ്കരയെ നിരണം ഉൾപ്പെടെ ഏഴു ഇടവകകളായി വിഭജിച്ചു ആ ഏഴു ഇടവകകളും അന്നും ഇന്നും മലങ്കരയിൽ ആകമാനം അധികാരമുള്ള മെത്രാന്റെ കീഴിലാണ്. ഞാൻ ഒരു മെത്രാപ്പോലീത്തയാണ്. എപ്പിസ്ക്കോപ്പ അല്ല. മലങ്കരയിൽ എല്ലായിടത്തും അധികാരമുള്ള മെത്രാൻ എന്നു ഞാൻ പറഞ്ഞത് ദീവന്നാസിയോസ്(വാദി) ആണ്. ഞങ്ങളെ വാഴിച്ചശേഷം ഞങ്ങളുടെ മേൽ അധികാരം നൽകുന്നതായി അദ്ദേഹത്തിനു സ്താത്തിക്കോൻ കൊടുത്തില്ല. അദ്ദേഹം അസ്സോസിയേഷൻ കമ്മറ്റി പ്രസിഡണ്ട് ആയതുകൊണ്ടും, മുമ്പ് കൊടുത്ത സ്താത്തിക്കോൻ ഉള്ളതുകൊണ്ടുമാണ് ഞാൻ വാദിയുടെ കീഴിൽ ആണെന്ന് പറഞ്ഞത്. എന്നെ വാഴിക്കുന്നതിനു മുമ്പാണ് അദ്ദേഹത്തെ കമ്മിറ്റി പ്രസിഡണ്ടാക്കിയത്....''

ദീവന്നാസിയോസ് മെത്രാപ്പോലീത്താ ''എല്ലാ ഇടവകകൾക്കും പൊതുപ്പെട്ട കാര്യങ്ങൾക്ക് മേലാവ്'' ആണെന്നും പരുമല തിരുമേനി മൊഴികൊടുത്തിട്ടുണ്ട്. എന്നാൽ ദീവന്നാസിയോസ് മെത്രാപ്പോലീത്തായ്ക്ക് മലങ്കരസഭ മുഴുവന്മേലുമുള്ള അധികാരം അതുപോലെ നിലനിർത്തണമെന്ന് പത്രോസ് പാത്രിയർക്കീസ് ആഗ്രഹിച്ചില്ല. താൻ വാഴിച്ച ഓരോ മെത്രാന്മാരിലൂടെ തന്റെ സ്വന്തം അധികാരവും തന്നോടുള്ള വിധേയത്വവും മലങ്കരയിൽ നിലനിർത്തണമെന്നാണ് പാത്രിയർക്കീസ് ആഗ്രഹിച്ചത്.

എന്നാൽ റോയൽകോടതിവിധി (1889) പാത്രിയർക്കീസിന്റെ അധികാരം ആത്മീയ കാര്യങ്ങളിൽ മാത്രമായി പരിമിതപ്പെടുത്തി. അത് ദീവന്നാസിയോസ് ജഡ്ജിമാർക്ക് കോഴ കൊടുത്തതുകൊണ്ടാണ് എന്നുവരെ പാത്രിയർക്കീസ് ആരോപിച്ചു. ദീവന്നാസിയോസ് സുന്നഹദോസ് അദ്ധ്യക്ഷസ്ഥാനത്ത് തുടരേണ്ട ആവശ്യമില്ലെന്നും പാത്രിയർക്കീസ് പറഞ്ഞു. 1892 -ലെ പാത്രിയർക്കീസിന്റെ കല്പനയിൽ പറഞ്ഞിരിക്കുന്നു ''മെത്രാന്മാരിൽ ഒരുവനേയും സുന്നഹദോസിന്റെ പ്രസിഡന്റാക്കുവാൻ ന്യായവും ആവശ്യവും ഇല്ല. എന്നാലോ കശ്ശീശന്മാരിൽ ഒരാളെ തെരഞ്ഞെടുത്തുകൊൾവിൻ. അത് സാമർത്ഥ്യമുള്ള മൽപാനായിരിക്കട്ടെ. പ്രസിഡന്റാക്കുന്നവനോട് പാത്രിയർക്കീസിന്റെ കൽപനയും പിതാക്കന്മാരുടെ സകല കാനോനുകളും വിട്ടുനടക്കുകയില്ലെന്ന പ്രമാണം വാങ്ങിക്കൊള്ളേണ്ടിയിരിക്കുന്നു. സുന്നഹദോസിൽ നിശ്ചയിക്കപ്പെടുന്ന എല്ലാ കാര്യങ്ങളും അവൻ സുറിയാനി ഭാഷയിൽ ആക്കി നമുക്കു അയച്ചുതരണം''

1665 മുതൽ 1877 വരെയുള്ളകാലത്ത് ഒരുത്തരും സ്മരിക്കുകപോലും ചെയ്തിട്ടില്ലാത്ത നടപടിയാണ് – മെത്രാന്മാരുടെ നിയമനവും ഇടവകകളുടെ സൃഷ്ടിയും – പത്രോസ് തൃതീയൻ സ്വീകരിച്ചത്. ദീവന്നാസിയോസിനെ സഹായിക്കാനാണ് ആറു മെത്രാന്മാരെ നിയമിച്ചതെന്ന് ചിലർ പറയാറുണ്ടെങ്കിലും അതു ശരിയല്ല. ദീവന്നാസിയോസ് മികച്ച തന്ത്രശാലിയായിരുന്നതുകൊണ്ട് പുതിയ മെത്രാന്മാരെ വരുതിയിൽ നിർത്തിയെന്നുമാത്രം. ഇതിനോട് ചേർത്തു തന്നെ പറയുവാനുള്ള വേറൊരു കാര്യം സുന്നഹദോസിനെക്കുറിച്ചുതന്നെയാണ്.

## സുന്നഹദോസുകൾ

അപ്പോസ്തോല പ്രവർത്തികൾ 15-ാം അദ്ധ്യായത്തിൽ പരാമർശിക്കുന്ന യെറുശലേമിൽ അപ്പോസ്തോലന്മാരും മൂപ്പന്മാരും ഒന്നിച്ചുകൂടിയ യോഗത്തെ യെറുശലേം സുന്നഹദോസ് എന്നാണു നാം പറയുന്നത്. സഭാചരിത്രത്തിൽ നിഖ്യാസുന്നഹദോസിനു (325) മുമ്പും പിമ്പും അതുപോലെയുള്ള അനേക യോഗങ്ങൾ കൂടിയിട്ടുണ്ട്. അതിൽ ബിഷപ്പന്മാരും പുരോഹിതന്മാരും ശെമ്മാശ്ശന്മാരും സന്യാസിമാരും ഒക്കെ സംബന്ധിച്ചിട്ടുണ്ട്. അവയിൽ മിക്കവാറും എല്ലാറ്റിനെയും സുന്നഹദോസ് എന്നാണ് വിളിച്ചിരിക്കുന്നത്. നിഖ്യാ സുന്നഹദോസ് എന്ന് നമ്മൾ പറയുന്ന ഒന്നാമത്തെ സാർവ്വത്രിക സുന്നഹദോസിൽ മെത്രാന്മാരും പുരോഹിതന്മാരും ശെമ്മാശനായിരുന്ന അത്താനാസിയോസും ഗവൺമെന്റ് ഉദ്യോഗസ്ഥരും സംബന്ധിച്ചിട്ടുണ്ട്. മഹാനായ കുസ്തന്തീനോസ് രാജാവാണ് സുന്നഹദോസ് യോഗം ഉദ്ഘാടനം ചെയ്തത്. ആ സമയത്ത് അദ്ദേഹം മാമോദീസാ പോലും സ്വീകരിച്ചിരുന്നില്ല. കുസ്തന്തീനോപോലീസിലും എഫേസൂസിലും കൽക്കദൂനായിലും ഒക്കെ കൂടിയ സുന്നഹദോസിൽ മെത്രാന്മാർ

മാത്രം ആയിരുന്നില്ല സംബന്ധിച്ചിട്ടുള്ളത്. നെസ്തോറിനെ മുടക്കാൻ എഫേസൂസിൽ (431) സുന്നഹദോസ് കൂടാൻ അലക്സാന്ത്രിയായിലെ കൂറിലോസ് വന്നത് അമ്പതു ബിഷപ്പുമാരെ കൂടാതെ വലിയ ഒരു സംഘം സന്യാസിമാരുമായാണ്.

ഇന്ന് മലങ്കരസഭയിൽ നമ്മൾ സുന്നഹദോസ് എന്നു പറയുന്നത് എപ്പിസ്കോപ്പൽ സുന്നഹദോസാണ്. മെത്രാന്മാർ മാത്രം ഉൾക്കൊള്ളുന്ന സുന്നഹദോസ് അഥവാ എപ്പിസ്കോപ്പൽ സുന്നഹദോസ് എന്നുപറയുന്നത് വളരെ വ്യക്തമായും 1934-ലെ ഭരണഘടനയുടെ സൃഷ്ടിയാണ്. പത്രോസ് പാത്രിയർക്കീസിന്റെ അദ്ധ്യക്ഷതയിൽ 1876-ൽ കൂടിയത് മുളന്തുരുത്തി സുന്നഹദോസാണ്. അതിനു മുമ്പ് മലങ്കരയിൽ ഒട്ടനവധി സുന്നഹദോസുകൾ കൂടിയിട്ടുണ്ട്. വാസ്തവത്തിൽ അത് ഇന്നത്തെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷനു സമമായിരുന്നു. സഭാതലവന്മാരായ അർക്കദിയാക്കോന്മാരും പിൽക്കാലത്ത് മാർത്തോമ്മാ മെത്രാന്മാരും മലങ്കര മെത്രാപ്പോലീത്തന്മാരുമായിരുന്നു അവയുടെ അദ്ധ്യക്ഷന്മാർ. പള്ളിപ്രതിപുരുഷയോഗങ്ങളായിരുന്ന മിക്കവാറും അവയെ എല്ലാം സുന്നഹദോസുകൾ എന്നാണ് വിളിച്ചിരുന്നത്. ഉദാ: 1599-ലെ ഉദയംപേരൂർ സുന്നഹദോസ്, 1818-ലെയും 1836-ലെയും മാവേലിക്കര സുന്നഹദോസുകൾ, 1686ലെ ചെങ്ങന്നൂർ സുന്നഹദോസ്, 1853, 1869, 1870 വർഷങ്ങളിൽ പാലക്കുന്നത്ത് മാത്യൂസ് മാർ അത്താനാസിയോസിന്റെ നേതൃത്വത്തിൽ കൂടിയ പഴയ സെമിനാരി സുന്നഹദോസുകൾ. ഇടപ്പള്ളിയിലും ആലങ്ങാട്ടും കണ്ടനാട്ടും നിരണത്തും സുന്നഹദോസുകൾ കൂടിയിട്ടുണ്ട്. ഇതെല്ലാം ജനങ്ങളും പട്ടക്കാരും മേൽപട്ടക്കാരും സംബന്ധിച്ച യോഗങ്ങളാണ്. അതല്ലാതെ സുന്നഹദോസുകളും (പള്ളിപ്രതിപുരുഷയോഗങ്ങൾ) അവയുടെ തീരുമാനങ്ങൾക്കനുസൃതമായ ഭരണക്രമങ്ങളും പുലിക്കോട്ടിൽ ദീവന്നാസിയോസിന്റെ പുതിയ കണ്ടുപിടുത്തം ഒന്നുമല്ല.

## അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും

മുളന്തുരുത്തി സുന്നഹദോസ് നിശ്ചയപ്രകാരമാണ് പത്രോസ് പാത്രിയർക്കീസ് മാനേജിംഗ് കമ്മിറ്റിയും അസോസിയേഷനും രൂപീകരിക്കുന്നത്. അതു സംബന്ധിച്ചുള്ള തീരുമാനം മുളന്തുരുത്തി സുന്നഹദോസ് തന്നെ എടുക്കുന്നുമുണ്ട്.

“മെത്രാന്മാരുടെ ഏകനായകത്വത്തിന്റെ ശക്തിനിമിത്തം പള്ളിവക മുതൽ ദുർല്ലഭമായിത്തീർന്നിരിക്കയാൽ ജനങ്ങളിൽനിന്നുതന്നെ പ്രയാസവും ഞെരുക്കവും കൂടാത്തവിധം ഒരു മുതൽ ശേഖരം ഉണ്ടാകേണ്ടതായിരിക്കുന്നു. അതിലേക്ക് ജാതി മുഴുവൻ കൂടിയതായ ഒരു സമൂഹവും അതിനു സുറിയാനി ക്രിസ്ത്യാനി അസോസിയേഷനെന്ന പേരും അതിൽ ഇപ്പോഴത്തെ നമ്മുടെ പ.പിതാവും ആ സ്ഥാനം പ്രാപിക്കുന്നവരും പേട്രനും - ഭരിക്കുന്ന മെത്രാപ്പോലീത്താ പ്രസിഡന്റും - ആയിരിക്കേണ്ടതും - ഇതിലേക്ക് ചേരപ്പെടുന്ന ജനങ്ങൾ നാലു ക്ലാസ്സായിട്ടും - ഒന്നാം ക്ലാസ്സ് നൂറീത് രൂപയും - രണ്ടാം ക്ലാസ്സ് അമ്പതീതു രൂപായും - മൂന്നാം ക്ലാസ്സ് ഇരുപത്തഞ്ചീത് രൂപായും - നാലാംക്ലാസ്സ് പതുപ്പത്ത് രൂപായും - പള്ളി ഒന്നുക്ക് അഞ്ഞൂറ് രൂപാമുതൽ കീഴ്പ്പോട്ട് താരതമ്യപ്രകാരവും പ്രവേശനഫീസ് കൊടുത്ത് ചേരേണ്ടതും - തൽക്കാലം മുതൽ ഹാജരില്ലെങ്കിൽ തിങ്ങളിൽ (മാസം) നൂറ്റിക്കൊന്ന് രൂപാ വീതം ലാഭം കൊടുപ്പാൻ സമൂഹസെക്രട്ടറിക്ക് കടപത്രം എഴുതികൊടുക്കേണ്ടതും കൊള്ളാമെന്നു നിശ്ചയിച്ചതിനെ യോഗം ഉറപ്പിച്ചു. അതോടൊപ്പം “പട്ടക്കാരിൽനിന്ന് എട്ടും ഒന്നാം ക്ലാസ്സിൽനിന്ന് അയ്മേനികൾ പതിനാറും - ഭരിക്കുന്ന മെത്രാപ്പോലീത്താ പ്രസിഡന്റും - കൂടിയതായ ഒരു പ്രധാന കമ്മിറ്റിയും (ഇന്നത്തെ മാനേജിംഗ് കമ്മിറ്റി), അതിലേക്ക് മാസപ്പടി കൊടുത്ത് നിശ്ചയിക്കേണ്ട ഒരു സെക്രട്ടറിയും - ജാമ്യം സ്ഥിരപ്പെടുത്തി വരുന്നതായ ഒരു സ്രാപ്പും (കാഷ്യർ) വേണ്ടുന്നതും ജാതിയുടെ പൊതുവിലേക്ക് വേണ്ടുന്ന മതസംബന്ധമായും സമൂഹസംബന്ധമായും ഉള്ള സകല കാര്യങ്ങൾക്കും കൈകാര്യകർത്താക്കളും ഭാരവാഹികളുമായി ഇവരെ ചുമതലപ്പെടുത്തേണ്ടതും അവരുടെ നടപടികൾക്ക് വേണ്ടുന്ന ശട്ടവട്ടങ്ങളെ നിശ്ചയിച്ച് ഉറപ്പിക്കേണ്ടുന്നതും” ആണെന്ന് സുന്നഹദോസ് തീരുമാനിച്ചു. ഈ കമ്മിറ്റിയുടെ പ്രവർത്തനം എപ്രകാരമായിരിക്കണമെന്നുള്ള നിർദ്ദേശവും സുന്നഹദോസ് നൽകുന്നുണ്ട്. കൊല്ലംതോറും സമൂഹം കൂടി കമ്മിറ്റിക്കാരുടെ വരവുചെലവിന്റെ കണക്കുകൾ പരിശോധിക്കണമെന്നും കണക്കിന്റെ ഒരു പ്രതി അന്ത്യോഖ്യാ സിംഹാസനത്തിങ്കലേക്കും ഓരോ പ്രതി വീതം എല്ലാ പള്ളികൾക്കും അയച്ചുകൊടുക്കണമെന്നും യോഗം തീരുമാനിച്ചിട്ടുണ്ട്.”

പത്രോസ് പാത്രിയർക്കീസ് ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ മുളന്തുരുത്തി സുന്നഹദോസാണ് അസോസിയേഷനും മാനേജിംഗ് കമ്മിറ്റിയും രൂപീകരിക്കുകയും ഓരോന്നിന്റെയും പ്രവർത്തനങ്ങളും ഉത്തരാവാദിത്വങ്ങളും നിർവ്വചിക്കുകയും ചെയ്തതെന്നും നിശ്ചയങ്ങളിൽനിന്ന് വ്യക്തമാണ്.

മലങ്കരയിൽ മുമ്പുണ്ടായിരുന്ന അസോസിയേഷൻ/സുന്നഹദോസ് യോങ്ങൾക്ക് ഒരു ചിട്ടയും ക്രമവും വരുത്തി അത് അച്ചടക്കത്തോടുകൂടി പ്രവർത്തിക്കാനുള്ള തീരുമാനമാണ് മുളന്തുരുത്തി സുന്നഹദോസ് എടുത്തത്. 1995-ലെ സുപ്രീംകോടതിവിധിയിൽ ഇത് വ്യക്തമായി പരാമർശിക്കുന്നുണ്ട്.

ജസ്റ്റിസ് സഹായി, ജസ്റ്റിസ് ജീവൻ റെഡ്ഡി, ജസ്റ്റിസ് സുഹാസ് സെൻ എന്നിവരുൾപ്പെട്ട 1995 ജൂൺ 20-ലെ വിധി ഉദ്ധരിക്കാം :

"The Resolutions passed by the Mulanthuruthy synod establish that to prevent mismanagement of the church affairs and to check the autocracy of the metropolitans, it was thought necessary that there should be an organisation for the entire community called "Syrian Christian Association", of which Patriarch should be the Patron and the ruling Metropolitan its President. For transacting the business of the Association, a chief committee consisting of eight priest and sixteen laymen with ruling Metropolitan as the President was formed. This Commitee was entrusted with complete responsibility and management of every matter connected with religious and communal affairs of the entire Syrian Community"

സഭാകാര്യങ്ങളിൽ ദുർഭരണം തടയാനും മെത്രാപ്പോലീത്തന്മാരുടെ സേഛാധിപത്യം തടയാനും മലങ്കര അസോസിയേഷൻ പോലുള്ള ഒരു സംഘടന വേണമെന്ന കാര്യം മുളന്തുരുത്തി സുന്നഹദോസ് പാസ്സാക്കിയ തീരുമാനംവഴി സ്ഥാപിച്ചെന്നും സുറിയാനി ക്രിസ്ത്യാനി സമുദായത്തിന്റെ എല്ലാ കാര്യങ്ങളുടെയും ഭരണം അസോസിയേഷൻ മാനേജിംഗ് കമ്മിറ്റിയിൽ നിക്ഷിപ്തമാണെന്നും മറ്റുമാണ് സുപ്രീംകോടതി പറഞ്ഞത്. സുപ്രീംകോടതിവിധിയുടെ മറ്റു പല ഭാഗങ്ങളിലും സഭാഭരണത്തിന്റെ ജനാധിപത്യസ്വഭാവത്തിന് ഊന്നൽ നൽകിക്കൊണ്ടുള്ള പരാമർശനങ്ങൾ കാണുവാൻ സാധിക്കുന്നു. മുളന്തുരുത്തി സുന്നഹദോസിൽ ഉരുത്തിരിഞ്ഞുവന്ന ഒരു പ്രതിഭാസം ഒരു പുരോഗമനവും വളർച്ചയുമായി കാണാമെങ്കിലും മലങ്കരയിൽ സ്വന്തം അധികാരം സ്ഥാപിക്കുകയും, ദീവന്നാസിയോസിന്റെ പരമാധികാരത്തെ നിയന്ത്രിക്കുകയും, അദ്ദേഹത്തെ ചൊൽപടിയിൽ കൊണ്ടുവരികയും ചെയ്യുക എന്ന പാത്രിയർക്കീസിന്റെ ഉദ്ദേശമാണ് മുളന്തുരുത്തി സുന്നഹദോസിൽ നടന്നത്.

## സഭാഭരണഘടന

1934-ലെ ഭരണഘടന ഉണ്ടാക്കുന്നതിനു മുമ്പ് മലങ്കരസഭയിലെ പ്രധാനപ്പെട്ട എല്ലാ പള്ളികൾക്കും ഉടമ്പടികൾ, ഭരണഘടന തുടങ്ങി പ്രാദേശികമായി പലതും ഉണ്ടായിരുന്നു. സഭയുടെ മൊത്തത്തിലുള്ള ഭരണനിർവ്വഹണത്തിന് ഹൂദായകാനോൻ പാത്രിയർക്കീസ് ബാവാ തന്നെ മുളന്തുരുത്തി സുന്നഹദോസിൽ അവതരിപ്പിച്ചിരുന്നു. മലങ്കരസഭ അത് സ്വീകരിച്ചു. അതോടൊപ്പം സുന്നഹദോസ് താഴെപറയുംപ്രകാരം നിശ്ചയിച്ചു. "......സ്തുതി ചൊവ്വാകപ്പെട്ട വിശ്വാസത്തിലെ സ്ഥിരതയ്ക്കുവേണ്ടി ആവശ്യപ്പെട്ട കാനോനും നടപടിയും അടങ്ങിയതായ പുസ്തകം സുറിയാനിയിലോ മലയാളത്തിലോ കൽപന പ്രകാരം അച്ചടിച്ചു മുദ്രയോടുകൂടി ഓരോ പുസ്തകം എല്ലാ പള്ളികളിലും കൊടുത്തു അതിൻപ്രകാരം അല്ലാതെ മേൽനടപ്പാൻ പാടില്ലെന്നു വച്ചാൽ എത്രയും നല്ലതെന്നു നിശ്ചയിച്ചുറപ്പിച്ചു." (ZMP.III.285)

ദീവന്നാസിയോസ് അഞ്ചാമന്റെ കാലശേഷം വട്ടശ്ശേരിൽ തിരുമേനി സ്ഥാനമേറ്റു. 1912-ൽ കതോലിക്കേറ്റ് സ്ഥാപിതമായി. അതൊക്കെ കഴിഞ്ഞാണ് സഭാഭരണഘടനയെക്കുറിച്ച് ആലോചന ഉണ്ടാകുന്നത്.

1934-ലെ ഭരണഘടനയുടെ ഔദ്യോഗിക ആലോചന 1925 മുതൽ ആരംഭിക്കുന്നുണ്ട്. ആ അവസരത്തിൽ ഭരണഘടനയുടെ സ്വഭാവത്തെക്കുറിച്ചും മലങ്കര മെത്രാപ്പോലീത്തായുടെയും

കാതോലിക്കായുടെയും സുന്നഹദോസിന്റെയും മാനേജിംഗ് കമ്മിറ്റിയുടെയും അധികാരാവകാശങ്ങളെക്കുറിച്ചും വളരെ വ്യക്തവും ശക്തവും വ്യാപകവുമായ വാദപ്രതിവാദങ്ങൾ എല്ലാ തലങ്ങളിലും നടന്നിരുന്നു. ഭരണഘടനയുടെ സ്വഭാവം അതായത് സഭയിലെ അന്തിമ അധികാരം എവിടെ ആരിൽ നിക്ഷിപ്തമായിരിക്കണം എന്നതിനെക്കുറിച്ച് നേതാക്കന്മാർ തമ്മിലും പ.വട്ടശ്ശേരിൽ തിരുമേനിയും പ.ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയും തമ്മിലും ശക്തമായ അഭിപ്രായഭിന്നത നിലനിന്നിരുന്നു. മാനേജിംഗ് കമ്മിറ്റി ഒരു ഭരണഘടനാ കമ്മിറ്റിയെ തെരഞ്ഞെടുത്തു.

1932 (28,29 ചിങ്ങം 1108) ൽ ചേർന്ന മാനേജിംഗ് കമ്മിറ്റിയിൽ ഭരണഘടനാ കമ്മിറ്റിയുടെ നിർദ്ദേശങ്ങൾ ചർച്ചയ്ക്കു വന്നു. ആ ചർച്ചയെ സംബന്ധിച്ചും ആളുകളുടെ പ്രതികരണം സംബന്ധിച്ചും കെ.സി.മാമ്മൻ മാപ്പിള ഇങ്ങനെ എഴുതുന്നു.

‘‘മലങ്കര സുറിയാനി സഭയിൽ സഭാഭരണത്തിന്റെ പരമാധികാരം പരിപൂർണ്ണമായി മേൽപട്ടക്കാരിൽ സ്ഥിതിചെയ്യുന്നു എന്ന് പരമാർത്ഥമായും ശക്തിയായും സമുദായംഗങ്ങളിൽ ചിലർ വിശ്വസിച്ചു വരുന്നു. എന്നാൽ സഭാഭരണം സംബന്ധിച്ചുള്ള ചില അധികാരങ്ങൾ സമുദായത്തെ പ്രതിനിധീകരിക്കുന്ന മാനേജിംഗ് കമ്മിറ്റിയിൽ സ്ഥിതി ചെയ്യുന്നു എന്നും സ്ഥിതി ചെയ്യേണ്ടതാണെന്നും മറ്റു പലർക്കും അഭിപ്രായമുണ്ട്. ഈ രണ്ടു അഭിപ്രായങ്ങളും തമ്മിലുള്ള ഒരു കൂട്ടിമുട്ടലാണ് കഴിഞ്ഞ തിങ്കളാഴ്ചയും ചൊവ്വാഴ്ചയും പഴയ സെമിനാരിയിൽ വച്ചു നടന്ന മാനേജിംഗ് കമ്മിറ്റിയിൽ ഉണ്ടായത്. രണ്ടു ഭാഗക്കാരും അവരവരുടെ ഭാഗംപിടിച്ചു ശക്തിയോടു അതുമാത്രമാണ് ശരിയായിട്ടുള്ളതെന്ന് മനസ്സാക്ഷിയുടെ പ്രേരണ അനുസരിച്ച് ദീർഘമായും വാദപ്രതിവാദം നടത്തി... അവസാനത്തിൽ ചില വിട്ടുവീഴ്ചകൾ ചെയ്തു സംഗതികൾ സമാധാനപരമായി അവസാനിപ്പിച്ചു. ഫെയ്ത്ത്, ഓർഡർ ആന്റ് ഡിസിപ്ലിൻ (വിശ്വാസം, പൗരോഹിത്യം, കർമ്മാനുഷ്ഠാനങ്ങൾ) മുതലായ വിഷയങ്ങൾ സംബന്ധിച്ചുള്ള പരമാധികാരം എപ്പിസ്കോപ്പൽ സിനഡിൽ സ്ഥതി ചെയ്യേണ്ടതാണെന്നും ധനകാര്യങ്ങൾ സംബന്ധിച്ചും മറ്റുമുള്ള പരമാധികാരം മാനേജിംഗ് കമ്മിറ്റിയിൽ സ്ഥിതിചെയ്യേണ്ടതാണെന്നും ഭൂരിപക്ഷാഭിപ്രായമനുസരിച്ച് പാസ്സാക്കപ്പെട്ടു. ഭരണഘടനയെപ്പറ്റി പ്രത്യേക കമ്മിറ്റിക്കാർ തയ്യാറാക്കിക്കൊണ്ടു വന്നിരുന്ന നക്കൽ ചട്ടങ്ങൾ ഈ മൗലീക തത്വങ്ങൾ അനുസരിച്ചു വേണ്ട ഭേദഗതികൾ വരുത്തി പൂജവെയ്പ്പ് സമയം കൂടാനുള്ള മാനേജിംഗ് കമ്മിറ്റിയിൽ സമർപ്പിക്കണമെന്ന് നിശ്ചയിച്ചു യോഗം പിരിയുകയും ചെയ്തു’’.(ZMP.IV.785)

മാനേജിംഗ് കമ്മിറ്റിയിൽ ഒ.എം.ചെറിയാൻ ഭരണഘടനയുടെ നക്കൽ അവതരിപ്പിച്ചു. ഫെയ്ത്ത്, ഓർഡർ, ഡിസിപ്ലീൻ (കർമ്മാനുഷ്ഠാനങ്ങൾ എന്ന കാര്യമാണ് ഡിസിപ്ലിൻ എന്ന് ഇവിടെ ഉദ്ദേശിച്ചിരിക്കുന്നത്) എന്നീ കാര്യങ്ങളുടെ പരമാധികാരം എപ്പിസ്കോപ്പൽ സുന്നഹദോസിനായിരിക്കണമെന്നും, പണപരമായ കാര്യങ്ങളുടെ പരമാധികാരം മാനേജിംഗ് കമ്മിറ്റിക്കായിരിക്കണമെന്നും, വിശദമായ ചർച്ചകൾക്കു ശേഷം മാനേജിംഗ് കമ്മിറ്റി തീരുമാനിച്ചു. പണപരമായ കാര്യങ്ങളുടെ പരമാധികാരം മാനേജിംഗ് കമ്മിറ്റിക്കായിരിക്കണം എന്ന തീരുമാനത്തോട് വ്യക്തിപരമായി യോജിക്കുന്നില്ലാ എങ്കിലും മാനേജിംഗ് കമ്മിറ്റിയുടെ ഭൂരിപക്ഷ തീരുമാനം പാസ്സായതായി പ്രഖ്യാപിക്കുന്നുവെന്ന് വട്ടശ്ശേരിൽ തിരുമേനി പറഞ്ഞു.

ഇങ്ങനെ ഭിന്നങ്ങളായ അഭിപ്രായ പ്രകടനങ്ങൾക്കുശേഷം കുറേക്കാലം കഴിഞ്ഞാണ് (വട്ടശ്ശേരിൽ തിരുമേനി കാലംചെയ്തതിനുശേഷം) ഒ.എം.ചെറിയാൻ, എ.എം.വർക്കി, ഇ.ജെ.ജോൺ തുടങ്ങിയവർ ചേർന്നു തയ്യാറാക്കിയ ഭരണഘടനയുടെ നക്കൽ 1934-ലെ അസോസിയേഷൻ യോഗത്തിൽ അവതരിപ്പിക്കുന്നത്. മുളന്തുരുത്തി സുന്നഹദോസിന്റെയും റോയൽ കോടതിവിധിയുടെയും 1912-ലെ കാതോലിക്കാ സ്ഥാപനത്തിന്റെയും പശ്ചാത്തലത്തിൽ 1934-ലെ ഭരണഘടന മനസ്സിലാക്കുവാനും വ്യാഖ്യാനിക്കുവാനും സാധിക്കണം. അല്ലാതെ ദീവന്നാസിയോസ് അഞ്ചാമൻ സ്വീകരിച്ച നിലപാടിന്റെ അടിസ്ഥാനത്തിൽ മാത്രം 1934-ലെ സഭാഭരണഘടനയെയും അതിന്റെ സൃഷ്ടിയായി മലങ്കരയിലുണ്ടായ എപ്പിസ്കോപ്പൽ സുന്നഹദോസിനെയും വിലയിരുത്തുന്നത് ശരിയല്ല.

**രണ്ടാമത് 1958-ലെ സഭാസമാധാനത്തെക്കുറിച്ചാണ് പറയാനുള്ളത്.**

## 1958-ലെ സഭാസമാധാനം

1958-ലെ സഭാസമാധാനം ഒരു തട്ടിക്കൂട്ട് സമാധാനമായിരുന്നു എന്നു പറയുന്നത് ചരിത്രം അറിയാത്തതുകൊണ്ടാണ്. അത് ചരിത്രപരമായ വിഡ്ഢിത്തമായിരുന്നു എന്നു പറയുന്നതും ശരിയല്ല.

അത് ഒരുനിമിഷംകൊണ്ടോ, ഒരുദിവസംകൊണ്ടോ ഒരുവർഷംകൊണ്ടോ ഉണ്ടാക്കിയ സമാധാനമല്ല. ദീർഘകാലത്തെ അല്ലെങ്കിൽ വർഷങ്ങൾ നീണ്ടുനിന്ന ആലോചനയുടെ പരിസമാപ്തിയാണ് 1958-ലെ സമാധാനം. അത് മനസ്സിലാക്കണമെങ്കിൽ അല്പം ചരിത്രം അറിഞ്ഞിരിക്കണം.

## കേസുകളും സന്ധിയാലോചനകളും

1911-ലാണ് അബ്ദുള്ളാ പാത്രിയർക്കീസ് വട്ടശ്ശേരിൽ തിരുമേനിയെ മുടക്കുന്നത്. അതിന്റെ പശ്ചാത്തലത്തിൽ അബ്ദേദു മശ്ഹാ പാത്രിയർക്കീസ് മലങ്കരയിലെത്തി 1912-ൽ കാതോലിക്കേറ്റ് സ്ഥാപിച്ചു. വട്ടശ്ശേരിൽ തിരുമേനിയുടെ മുടക്കിനുശേഷം വട്ടിപ്പണക്കേസ്, ഇന്റർപ്ലീഡർകേസ് തുടങ്ങിയ കേസുകൾ ആരംഭിച്ചു. കേസുകൾ ആരംഭിച്ചകാലം മുതൽതന്നെ സന്ധിയാലോചനകളും സമാധാനാലോചനകളും മലങ്കരയിൽ നടന്നിട്ടുണ്ട്. 1912 മുതൽ 1958 വരെ വിവിധങ്ങളായ സമാധാനാലോചനകൾ മലങ്കരസഭയിൽ നടന്നിട്ടുണ്ട്. ആ ശ്രമങ്ങളുടെ അവസാനം ആണ് 1958-ൽ സഭയിൽ സമാധാനം ഉണ്ടാകുന്നത്. അത് ഒരുനിമിഷംകൊണ്ടോ, ഒരുദിവസംകൊണ്ടോ ഒരുവർഷംകൊണ്ടോ ഉണ്ടാക്കിയ സമാധാനമല്ല. വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയ കാലം മുതൽ ആരംഭിച്ച സമാധാന ശ്രമങ്ങളുടെ അന്തിമവിജയമാണ് 1958 ഡിസംബർ മാസം അർദ്ധരാത്രിയിൽ പഴയ സെമിനാരിയിൽ ഉണ്ടായത്. വർഷങ്ങൾ നീണ്ടുനിന്ന സമാധാനശ്രമങ്ങൾക്ക് ശുഭപര്യവസാനം ഉണ്ടാക്കണമെന്ന് ആത്മാർത്ഥമായി ആഗ്രഹിച്ച വ്യക്തികളാണ് പ.വട്ടശ്ശേരിൽ തിരുമേനിയും പ.ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയും അവരോടൊപ്പംനിന്ന സമുദായ പ്രമുഖരും. അവരുടെ ത്യാഗോജ്ജ്വലങ്ങളായ ശ്രമങ്ങളെ വിലകുറച്ചു കാണരുത്.

മലങ്കരസഭയിലെ സന്ധിയാലോചനകൾ എന്ന തലക്കെട്ടിൽ ശ്രീ.എൻ.എം.ഏബ്രഹാം എഴുതിയിട്ടുള്ള ഒരു ലേഖനത്തിൽ (2000 വർഷം പിന്നിട്ട മലങ്കരസഭ; കെ.വി.മാമ്മൻ) വിവിധ സന്ധിയാലോചനകളെക്കുറിച്ചും അവയുടെ ഗതിവിഗതികളെക്കുറിച്ചും പരാമർശിക്കുന്നുണ്ട്.

1912 മുതൽ 1958 വരെ നടന്ന പ്രധാനപ്പെട്ട സന്ധിയാലോചനകൾ

1. വട്ടശ്ശേരിൽ തിരുമേനിയും സി.ജെ.കുര്യനും ജോൺ വക്കീലുമായി നടത്തിയ ആലോചന (1915-1932)
2. വട്ടശ്ശേരിൽ തിരുമേനിയുടെ മർദ്ദീൻ യാത്ര (1923)
3. ഇന്ത്യാ വൈസ്രോയി ആയിരുന്ന ഇർവിൻ പ്രഭുവിന്റെ മദ്ധ്യസ്ഥാലോചന (1931)
4. ഏലിയാസ് തൃതീയൻ പാത്രിയർക്കീസ് ബാവായുടെ മലങ്കരസന്ദർശനം (1931-1932)
5. ആലുവാ പള്ളി പ്രതിപുരുഷയോഗം (1927)
6. ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ ഹോംസ് യാത്ര (1934)
7. ആലുവാ വട്ടമേശ സമ്മേളനം (1941)
8. ബിഷപ്പ് പെക്കൻഹാം വാൽഷിന്റെ ശ്രമങ്ങൾ (1934)
9. ആർച്ച് ബിഷപ്പ് ഗോറിന്റെയും കൽക്കട്ടാ മെട്രോപോലിറ്റൻ ബിഷപ്പ് വെസ്റ്റ് കോട്ടിന്റെയും ശ്രമങ്ങൾ. (1927-1930)
10. തിരുവനന്തപുരം വ്യവസ്ഥകൾ (1947)
11. കെ.സി.ചാക്കോയുടെ അന്ത്യശ്രമങ്ങൾ (1927-1937)

12. പീസ് ലീഗിന്റെ സത്യാഗ്രഹ സംരംഭം (1950)
13. സുപ്രീംകോടതിവിധിക്കുശേഷം കോട്ടയത്തുനടന്ന സന്ധിസംഭാഷണങ്ങൾ (1958)
14. കെ.എം.ചെറിയാന്റെ സന്ധിശ്രമങ്ങൾ (1970)

അന്ത്യോഖ്യാ പാത്രിയർക്കീസ് ഒരു വിദേശസഭയുടെ തലവൻ എന്ന നിലയിലല്ല, അദ്ദേഹം മലങ്കരസഭയുടെ തലവൻ എന്ന നിലയിലാണ് ഈ ചർച്ചകൾ എല്ലാം നടന്നത്.

## വട്ടശ്ശേരിൽ തിരുമേനിയുടെ കാലത്തെ സമാധാനാലോചനകൾ

1923-ൽ വട്ടിപ്പണക്കേസിൽ വട്ടശ്ശേരിൽ തിരുമേനിക്കെതിരായി ഹൈക്കോടതിവിധിയുണ്ടായി. പാത്രിയർക്കീസിന്റെ എല്ലാ അധികാരങ്ങളും അംഗീകരിച്ചുകൊണ്ടും വട്ടശ്ശേരിൽ തിരുമേനിയെ മുടക്കിയത് ശരിവെച്ചുംകൊണ്ടുമുള്ളതായിരുന്നു ഹൈക്കോടിതിവിധി.

മഹാധൈര്യശാലിയായിരുന്ന വട്ടശ്ശേരിൽ തിരുമേനിയുടെ ഹൃദയത്തിൽ ഒരു ഇടിവാൾ പോലെയായിരുന്നു ഹൈക്കോടതി (വീരരാഘവയ്യങ്കാരുടെ) വിധി എന്നാണ് അദ്ദേഹത്തെ അടുത്തറിയാവുന്ന ചരിത്രകാരന്മാർ രേഖപ്പെടുത്തിയിട്ടുള്ളത്. സഭയിൽ എങ്ങനെയെങ്കിലും സമാധാനമുണ്ടാകണമെന്നും, പാത്രിയർക്കീസുമായി രമ്യതയിൽ എത്തണമെന്നും അദ്ദേഹം ആഗ്രഹിച്ചു. പാത്രിയർക്കീസിനെ നേരിട്ടുകണ്ടു സമാധാന ചർച്ച നടത്താൻ വട്ടശ്ശേരിൽ തിരുമേനി 1098 (1923 ജൂൺ 23ന്) മിഥുനം 12-ാം തീയതി കുണ്ടറ സെമിനാരിയിൽനിന്ന് മർദ്ദീനിലേക്ക് പുറപ്പെട്ടു. ദുർഘടമായ ഒരു ദീർഘയാത്രയ്ക്കുശേഷം അദ്ദേഹം മർദ്ദീനിൽ പാത്രിയർക്കീസിന്റെ അടുക്കൽ എത്തി. മഞ്ഞനിക്കര കബറടങ്ങിയിരിക്കുന്ന ഏലിയാസ് തൃതീയൻ (1917-1932) ആയിരുന്നു അന്ത്യോഖ്യാ പാത്രിയർക്കീസ്. രണ്ടുമാസത്തിൽ കൂടുതൽ പാത്രിയർക്കീസിനോടൊപ്പം താമസിച്ചെങ്കിലും വ്യക്തമായ ഒരു തീരുമാനം ഉണ്ടായില്ല. ഉള്ള അധികാരം വിട്ടുകൊടുക്കുവാൻ പാത്രിയർക്കീസ് ഒരുക്കമായിരുന്നില്ല. കാതോലിക്കാ സ്ഥാനം അംഗീകരിക്കുവാനോ അബ്ദേദു മശിഹായുടെ സ്താത്തിക്കോൻ അനുസരിച്ചു പ്രവർത്തിക്കാനോ അദ്ദേഹം തയ്യാറായിരുന്നില്ല. സമാധാനത്തിനുവേണ്ടി താണുവീണപേക്ഷിക്കുവാൻ വട്ടശ്ശേരിൽ തിരുമേനി തയ്യാറായിരുന്നു. എന്നാൽ വിട്ടുവീഴ്ചകൾക്ക് പാത്രിയർക്കീസോ കൂടെയുള്ളവരോ ഒരുക്കമായിരുന്നില്ല.

1913-ൽ ആരംഭിച്ച ഇന്റർ പ്ലീഡർ കേസും അതേതുടർന്നുണ്ടായ വട്ടിപ്പണക്കേസും കഴിഞ്ഞതിനുശേഷം 1928-ൽ ഉണ്ടായതാണ് സസ്പെൻഷൻ കേസ്. അക്കാലത്ത് പാത്രിയർക്കീസിന്റെ ഡെലിഗേറ്റ് ആയി മലങ്കരയിലുണ്ടായിരുന്ന യൂലിയോസ് ബാവാ വട്ടശ്ശേരിൽ തിരുമേനിയെ സസ്പെന്റ് ചെയ്തു. സസ്പെന്റ് ചെയ്തിരിക്കുന്നതിനാൽ വട്ടശ്ശേരിൽ തിരുമേനിക്ക് വട്ടിപ്പണത്തിന്റെ പലിശ കൊടുക്കാൻ പാടില്ല എന്നു പറഞ്ഞുകൊണ്ട് 1928-ൽ കോട്ടയം ജില്ലാകോടതിയിൽ ആരംഭിച്ച കേസാണ് സസ്പെൻഷൻ കേസ്. ഈ കേസിൽ ഒന്നാം പ്രതിയായ വട്ടശ്ശേരിൽ തിരുമേനിയെ ഇട്ടിച്ചെറിയ വക്കീൽ പല ദിവസങ്ങളിൽ വിസ്തരിച്ചു.

അതിനു മുമ്പെയാണ് വട്ടശ്ശേരിൽ തിരുമേനി പാത്രിയർക്കീസിനെ കാണാൻ മർദ്ദീനിലേക്ക് പോയത്. മലങ്കരയിൽ ഉണ്ടായിട്ടുള്ള പിളർപ്പ് തീർത്ത് സമാധാനം പുനസ്ഥാപിക്കുന്നതിനു വേണ്ടിയാണ് വാർദ്ധക്യകാലത്ത് ക്ലേശപൂർണ്ണമായ യാത്രയ്ക്കു താൻ മുതിർന്നതെന്ന് വട്ടശ്ശേരിൽ തിരുമേനി പറയുമായിരുന്നു.

മർദ്ദീൻ യാത്രയെക്കുറിച്ച് തന്നെയായിരുന്നു കോടതിയിൽ ഒരു ദിവസത്തെ ചോദ്യം ചെയ്യൽ. ചോദ്യം ചെയ്യലിന്റെ പ്രധാന ഭാഗങ്ങൾ

ചോ : ഏലിയാസ് പാത്രിയർക്കീസ് ന്യായമായി തെരഞ്ഞെടുക്കപ്പെട്ട ആളല്ലാ എന്നാണ് ബോധ്യമെന്ന് പറഞ്ഞു. ആ ബോധ്യം പാത്രിയർക്കീസിനെ കാണുന്നതിന് മുമ്പുതന്നെ ഉണ്ടെന്നും പറഞ്ഞു. ഈ സ്ഥിതിക്ക് ആപൽക്കരമായ യാത്ര വൃദ്ധനായ തിരുമേനി കയ്യേറ്റതിന്റെ കാരണമെന്താണ്? (ഏലിസായ് പാത്രിയർക്കീസ് മലങ്കരസഭയോട് ആലോചിച്ച് ന്യായമായി വാഴിക്കപ്പെട്ട പാത്രിയർക്കീസല്ല എന്നായിരുന്നു അന്നത്തെ മലങ്കരസഭയുടെ നിലപാട്.) പാത്രിയർക്കീസ് അല്ലാത്ത ആളിന്റെ അടുക്കൽ അപേക്ഷിച്ചെങ്കിലും മുടക്ക് തീർത്ത്

കൽപന സമ്പാദിപ്പാൻ ശ്രമിച്ചതിന്റെ അർത്ഥമെന്ത്?

ഉ: എന്റെ ജീവന് ഒരുവേള അപകടം സംഭവിച്ചാലും മലങ്കരസഭയിൽ സമാധാനമുണ്ടാക്കുവാൻ കഴിയുമെങ്കിൽ അത് സാധിക്കണമെന്നുള്ള എന്റെ അതിതാൽപര്യം നിമിത്തമായിരുന്നു ഞാൻ ആ യാത്രയ്ക്ക് ഒരുങ്ങിയത്...............

ചോ: മുടക്ക് തീർത്താൽ സന്തോഷമാകുമായിരുന്നോ

ഉ : അതുകൂടെ മലങ്കരസഭയുടെ സമാധാനത്തിന് ഒരു മാർഗ്ഗമാണെന്ന് തോന്നിയതിനാൽ അത് എനിക്ക് സന്തോഷംതന്നെയായിരുന്നു.

ചോ : മലങ്കരസഭയുടെ സമാധാനത്തിന് ജീവൻ ബലികഴിപ്പാൻ തക്കവണ്ണം താൽപര്യം ഇപ്പോഴും ഉണ്ടോ? അതോ വിധി (വട്ടിപ്പണം) ഗുണമായിവന്നതുകൊണ്ട് താൽപര്യം നശിച്ചോ?

ഉ : ആ താൽപര്യം ഇപ്പോഴുമുണ്ട്. അത് ജയത്തിലും അപജയത്തിലും ആശ്രയിച്ചിരിക്കുന്നതല്ല................

മഞ്ഞനിക്കരയിൽ കബറടങ്ങിയിരിക്കുന്ന പ.ഏലിയാസ് തൃതീയൻ ബാവാ മലങ്കരയിൽ വന്നപ്പോൾ വട്ടശ്ശേരിൽ തിരുമേനി അദ്ദേഹത്തെ നേരിട്ട് കണ്ട് സമാധാനാഭ്യർത്ഥന നടത്തിയെങ്കിലും ഫലമുണ്ടായില്ല. കോനാട്ട് മാത്തൻ മല്പാന്റെ അന്ത്യകാലമായപ്പോൾ അദ്ദേഹവും കെ.സി.ചാക്കോസാറും കെ.സി.മാമ്മൻ മാപ്പിളയും, ഔഗേൻ മാർ തീമോത്തിയോസ് തിരുമേനിയും ഒക്കെ ഒന്നിച്ചുചേർന്ന് വട്ടശ്ശേരിൽ തിരുമേനി ഉള്ള കാലത്ത് പല സന്ധിയാലോചനകളും നടത്തിയെങ്കിലും പ്രയോജനം ഒന്നുമുണ്ടായില്ല. ആലുവായിൽ താമസമാക്കിയിരുന്ന പള്ളിക്കര സി.പി.തരകനും ചേപ്പാട്ടുകാരൻ പ്ലാന്റർ കൊച്ചുമ്മനും നേതൃത്വം നൽകി ആലുവാ റെയിൽവേസ്റ്റേഷനോട് ചേർന്ന മൈതാനത്ത് 1927-ൽ ഒരു പൊതുസമ്മേളനം വിളിച്ചുകൂട്ടി. കോനാട്ട് മല്പാന്റെ അദ്ധ്യക്ഷതയിൽ ചേർന്ന ആ യോഗത്തിൽ ഇരുവിഭാഗത്തിലുംപെട്ട ഒട്ടനവധി നേതാക്കന്മാർ പ്രസംഗിച്ചു. പല സമാധാന നിർദ്ദേശങ്ങളും വന്നെങ്കിലും ഫലമൊന്നുമുണ്ടായില്ല.

## ഗീവർഗീസ് ദ്വിതീയൻ ബാവായുടെ കാലത്തെ ശ്രമങ്ങൾ

വട്ടശ്ശേരിൽ തിരുമേനി കാലം ചെയ്തു. പ.ഗീവർഗീസ് ദ്വിതീയൻ ബാവാ പിൻഗാമിയായി. 1934-ലെ അസോസിയേഷൻ ഭരണഘടന പാസ്സാക്കി. 1938ൽ കോട്ടയം ജില്ലാകോടതിയിൽ സമുദായകേസ് ആരംഭിച്ചു. 1938-ൽ കോട്ടയം ജില്ലാ കോടതിയിൽ ആരംഭിച്ച് 1958-ലെ സുപ്രീം കോടതിവിധിയിൽ അവസാനിച്ച സമുദായകേസിന്റെ കാലത്ത് മലങ്കരസഭയിലെ ഇരുവിഭാഗങ്ങളും തമ്മിൽ കുറേയധികം സമാധാനാലോചനകൾ നടന്നിട്ടുണ്ട്.

1934-ലെ അസോസിയേഷൻ യോഗം കൂടുന്നതിനുള്ള ഒരുക്കങ്ങൾ നടക്കുമ്പോൾതന്നെ ഒരുവശത്ത് ശക്തമായ സമാധാനാലോചനകളും നടന്നു. എം.എ.ചാക്കോ, ഇലഞ്ഞിക്കൽ ജോൺ വക്കീൽ, കെ.സി.മാമ്മൻ മാപ്പിള, പാലാമ്പടം പി.റ്റി.തോമസ്, സി.പി.തരകൻ, ഔഗേൻ മാർ തീമോത്തിയോസ് മുതലായവർ പലതവണ പലസ്ഥലങ്ങളിൽ ഒന്നിച്ചുകൂടി സമാധാനാലോചന നടത്തി സന്ധിവ്യവസ്ഥകൾ ചർച്ച ചെയ്തു.

1934-ലെ അസോസിയേഷനു മുമ്പ് ഗീവർഗീസ് ദ്വിദീയൻ ബാവാ ഹോംസിലേക്ക് പോയി. പ.അപ്രേം പാത്രിയർക്കീസ് ബാവായെ കണ്ട് ഏകദേശം രണ്ടുമാസത്തോളം ബാവാ അവിടെ താമസിച്ച് സന്ധിസംഭാഷണങ്ങൾ നടത്തി. പ്രയോജനം ഒന്നുമുണ്ടായില്ല. 1938 മുതൽ 1958 വരെ നടന്ന സമുദായ കേസു കാലത്ത് പല സന്ധിയാലോചനകളും നടന്നു. ഒന്നും ഫലവത്തായില്ലെങ്കിലും പിതാക്കന്മാർ പ്രത്യാശ കൈവിട്ടില്ല. പിന്നെയും പിന്നെയും ചർച്ചകൾ നടന്നു.

മലങ്കരസഭയ്ക്ക് പൂർണ്ണ അനുകൂലമായ 1958-ലെ സുപ്രീംകോടതിവിധി ഉണ്ടായി. മലങ്കരസഭ ഭിന്നിച്ചു നിൽക്കുവാനുള്ളതല്ല സഭയിൽ സമാധാനമുണ്ടാകണം എന്ന് പ.ഗീവർഗീസ് ദ്വിതീയൻ ബാവാ വ്യക്തമായി പറഞ്ഞു. യഥാർത്ഥ വിജയം ഇരുവിഭാഗത്തിന്റെയും യോജിപ്പാണെന്ന് മലയാള മനോരമ മുഖപ്രസംഗം എഴുതി.

സമാധാനചർച്ചകൾ നടത്താൻ പ.കാതോലിക്കാ ബാവാ മണലിൽ യാക്കോബ് കത്തനാർ, ഉപ്പൂട്ടിൽ കുര്യൻ ഏബ്രഹാം, ചെറിയാൻ വക്കീൽ തുടങ്ങിയവരെ നിയമിച്ചു. പാത്രിയർക്കീസ് ഭാഗത്തുനിന്ന് ഏബ്രഹാം മാർ ക്ലിമ്മീസ് മെത്രാപ്പോലീത്താ, ഡോ.പി.റ്റി.തോമസ് പാലാമ്പടം, കല്ലൂപ്പറമ്പിൽ ഗീവർഗീസ് കത്തനാർ, സി.ജെ.കുര്യൻ, റ്റി.പി.ഫിലിപ്പോസ്, ഒ.മർക്കോസ് തുടങ്ങിയവരും നിയോഗിതരായി. പലവട്ടം ഇവർ ഒന്നിച്ചുകൂടി ചർച്ചകൾ നടത്തി. മെത്രാച്ചന്മാരുമായും അത്മായനേതാക്കന്മാരുമായും ഒറ്റയ്ക്കും കൂട്ടായും കൂടിയാലോചനകൾ നടത്തി. പ. പാത്രിയർക്കീസ് ബാവായും പ.കാതോലിക്കാ ബാവായും ചർച്ചകളുടെ ഗതിയും പുരോഗതിയും സസൂക്ഷ്മം വീക്ഷിച്ചുകൊണ്ടിരുന്നു. ചർച്ചകൾ വിജയിച്ചു. അവസാനം 1958 ഡിസംബർ 16-ാം തീയതി പഴയ സെമിനാരിയിൽവെച്ച് പരസ്പര സ്വീകരണം നടന്നു.

സ്വീകരണം സംബന്ധിച്ച് 1958 ഡിസംബർ 17-ാം തീയതിയിലെ മലയാള മനോരമ മുഴുപേജ് ഹെഡിംഗോടെ വാർത്ത പ്രസിദ്ധീകരിച്ചു. റിപ്പോർട്ട്:- ..............മലങ്കരസുറിയാനി സഭയിൽ സമാധാനം പുനസ്ഥാപിച്ചു-പരസ്പരം സ്വീകരണം ഇന്നലെ രാത്രി പതിനൊന്നര മണിക്ക് കോട്ടയം പഴയ സെമിനാരിയിൽവെച്ചു നടന്നു (ഇത്രയും തലക്കെട്ടാണ്). ഇനി റിപ്പോർട്ട്........ ഡിസംബർ 17. ഇന്നലെ (ചൊവ്വ) രാത്രി 11 മണിക്കുശേഷം പഴയസെമിനാരി ചാപ്പലിൽവെച്ചു മലങ്കരസഭയിലെ എല്ലാ തിരുമേനിമാരും കൂടിച്ചേർന്നുള്ള പരസ്പര സ്വീകരണചടങ്ങോടു കൂടിയാണ് ചിരപ്രതീക്ഷിതമായ ഈ ചരിത്രസംഭവം നടന്നത്. മലങ്കരസഭയിൽ സമാധാനം ഉണ്ടാകുമെന്നു കർണ്ണാ കർണ്ണികയാ അറിഞ്ഞ് മലങ്കരസഭയുടെ വിവിധ ഭാഗങ്ങളിൽനിന്നു വന്നുചേർന്ന ഒരു വമ്പിച്ച ജനാവലി ഇന്നലെ ഉച്ചമുതൽ പഴയസെമിനാരിയിലേക്ക് പ്രവഹിച്ചുകൊണ്ടിരുന്നു. ചിരപ്രതീക്ഷിതമായ ഈ സമുദായഐക്യം കൈവരുന്നതിനുവേണ്ടി എത്രയോ ദശാബ്ദങ്ങളായി കാത്തിരുന്ന ജനങ്ങളുടെ ഉത്സാഹപ്രകടനങ്ങൾ അത്യന്തം വികാരോത്തേജകമായിരുന്നു. ഇരുഭാഗത്തുമുള്ളവരും മേൽപട്ടക്കാരുടെ ആഗമനം പ്രതീക്ഷിച്ചു രാത്രി ആയിട്ടും സെമിനാരിയിൽ കാത്തിരുന്നു.

പാത്രിയർക്കീസിൽനിന്നു ലഭിച്ച സന്ദേശത്തെ തുടർന്ന് ഇരുഭാഗത്തെ നേതാക്കളും ചേർന്നു നടത്തിയ കൂടിയാലോചനകൾക്കുശേഷം രാത്രി 11 മണിക്കാണ് ചടങ്ങുകൾ നടന്നത്.

1934-ലെ സഭാഭരണഘടനയ്ക്ക് വിധേയമായാണ് സഭാസമാധാനമുണ്ടായത്. 1934-ലെ ഭരണഘടനയ്ക്കു വിധേയമായ സമാധാനമെന്നു പറയുമ്പോൾ അതിനു കാരണക്കാരനായ ഒരാളുടെ കാര്യം വിസ്മരിക്കുവാൻ സാധ്യമല്ല. അദ്ദേഹത്തെക്കുറിച്ചുകൂടി പറഞ്ഞേ മതിയാവൂ. വട്ടക്കുന്നേൽ ബാവാ തിരുമേനിയുടെ ജേഷ്ഠ സഹോദരൻ വട്ടക്കുന്നേൽ കെ.ചെറിയാൻ വക്കീൽ. 1934-ലെ ഭരണഘടനയെ ഇന്ന് മലങ്കരസഭയുടെ അടിസ്ഥാശിലയായി പ്രതിഷ്ഠിച്ച ആളാണ് കെ.ചെറിയാൻ വക്കീലെന്നു പറയാം. 1958-ലെ സുപ്രീംകോടതിവിധിക്കുശേഷം സഭാസമാധാന ചർച്ചകൾ നടത്താൻ പ.ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ ചുമതലപ്പെടുത്തിയത് വൈദികട്രസ്റ്റിയായിരുന്ന മണലിൽ അച്ചനേയും അത്മായട്രസ്റ്റിയായിരുന്ന (ഉപ്പൂട്ടിൽ കുഞ്ഞച്ചനെയും) കെ.ചെറിയാൻ വക്കീലിനെയും ആയിരുന്നു. ചർച്ചകളുടെ അവസാനത്തിൽ സമാധാനത്തിന്റെയും യോജിപ്പിന്റെയും കളമൊരുങ്ങി. അന്ന് പാത്രിയർക്കീസും കാതോലിക്കായും തമ്മിലുള്ള സ്വീകരണകല്പന തയ്യാറാക്കിയപ്പോൾ അതിൽ 1934-ലെ ഭരണഘടനയ്ക്കു വിധേയമായി സ്വീകരിക്കുന്നു എന്നുകൂടി ചേർക്കണമെന്നാവശ്യപ്പെട്ടത് കെ. ചെറിയാൻ വക്കീലായിരുന്നു. അന്ന് ബാവാ തിരുമേനി പറഞ്ഞത് എന്തെല്ലാം ചർച്ചകൾ ആരെല്ലാം എവിടെല്ലാം നടത്തിയാലും കെ.ചെറിയാൻ വക്കീലാണ് അവസാന വാക്കുപറയേണ്ടത്. ചർച്ചയ്ക്ക് കൂടുതലും പൊയ്ക്കൊണ്ടിരുന്നത് മണലിലച്ചനും ഉപ്പൂട്ടിൽ കുഞ്ഞച്ചനുമായിരുന്നു.

നിലവിലെ ഭരണഘടനയ്ക്കു വിധേയമായി സ്വീകരിക്കുന്നുവെന്ന് എഴുതിയാൽമതിയെന്നു ചിലർ അഭിപ്രായപ്പെട്ടു. അപ്പോൾ അങ്ങനെയല്ല 1934-ലെ ഭരണഘടനയ്ക്കു വിധേയമായി എന്നുതന്നെ ചേർക്കണമെന്നു നിർബന്ധംപിടിച്ചത് കെ.ചെറിയാൻ വക്കീലായിരുന്നു. അങ്ങനെ അത് മലങ്കരസഭയുടെ യോജിപ്പിന്റെ ആണിക്കല്ലായി. ഇപ്പോൾ 1934-ലെ ഭരണഘടനയ്ക്ക് വിധേയമായി മണർകാട്ടുപള്ളി ഉൾപ്പെടെയുള്ള പള്ളികളെല്ലാം വരണമെന്ന് നമ്മൾ ആവ

ശ്യപ്പെടുമ്പോൾ അതിനു കളമൊരുക്കിയത് വട്ടക്കുന്നേൽ കെ.ചെറിയാൻ വക്കീലും 1958 -ലെ സഭാസമാധാനവുമാണ്.

പാത്രിയർക്കീസ് കക്ഷിയെ സംബന്ധിച്ചിടത്തോളം 1958-ലെ യോജിപ്പ് ഒരു കീഴടങ്ങൽ ആയിരുന്നു. അതുവരെയും പട്ടമില്ലെന്ന് വിളിച്ചുപറഞ്ഞ് ആക്ഷേപിച്ചുകൊണ്ടിരുന്നവർ ഗീവർഗീസ് ദ്വിതീയൻ ബാവായെ ഉപാധികളില്ലാതെ കാതോലിക്കാ ആയി അംഗീകരിക്കേണ്ടിവന്നു. അദ്ദേഹത്തിന്റെ കല്പനകൾ അനുസരിക്കേണ്ട സ്ഥിതിയിലേക്ക് പാത്രിയർക്കീസ് കക്ഷി എത്തിച്ചേർന്നു. യോജിപ്പിനു ശേഷം 1971-ൽ വീണ്ടും ഭിന്നത ഉണ്ടായപ്പോൾ കൂടുതൽ നഷ്ടമുണ്ടായത് പാത്രിയർക്കീസ് കക്ഷിക്കാണ്.

## സഭാചരിത്രത്തിലെ സുവർണ്ണകാലഘട്ടം

മലങ്കരസഭയിൽ സമാധാനം നിലനിന്ന 1958 മുതൽ 1971 വരെയുള്ള കാലഘട്ടം ആധുനിക മലങ്കരസഭാചരിത്രത്തിലെ സുവർണ്ണകാലഘട്ടമെന്നുതന്നെ പറയാം. രാഷ്ട്രീയമായും സാമൂഹ്യമായും സഭാപരമായും സഭയ്ക്കും സഭാംഗങ്ങൾക്കും ഉന്നതിയുണ്ടായി എന്നതിനു യാതൊരു സംശയവുമില്ല.

ഞാൻ നേരത്തെ സൂചിപ്പിച്ചതുപോലെ 1958-ലെ സഭായോജിപ്പ് 1912 മുതൽ 1958 വരെയുള്ള ദീർഘമായ കാലഘട്ടത്തിൽ നടന്ന സമാധാനാലോചനകളുടെയും സന്ധിയാലോചനകളുടെയും ഫലമായുണ്ടായതാണ്. അത് ഒരു നിമിഷംകൊണ്ടോ ഒരുദിവസംകൊണ്ടോ ഉണ്ടായ തട്ടിക്കൂട്ട് സമാധാനമായിരുന്നു എന്നു പറയുന്നത് അതിനു നേതൃത്വം നൽകിയ ശുദ്ധമാനസ്സരായ പിതാക്കന്മാരെ അവഹേളിക്കുന്നതുപോലെ എനിക്കു തോന്നുന്നുള്ളു.

1971-ലെ സഭാഭിന്നതയിലേക്ക് വീണ്ടും നയിച്ച കാരണങ്ങൾ എന്തൊക്കെയായിരുന്നു എന്നതിനെക്കുറിച്ച് വ്യത്യസ്ത അഭിപ്രായങ്ങൾ നമ്മുടെ ഇടയിൽതന്നെ നിലനിൽക്കുന്നുണ്ട്. അവ ചർച്ചയ്ക്കും പഠനത്തിനും വിധേയമാക്കുവാൻ താൽപര്യമുള്ളവർക്ക് ആകാം.

1958-ലെ സഭാസമാധാനം മണ്ടത്തരമായിരുന്നു, ഓർത്തഡോക്സ് സഭയ്ക്ക് ദോഷം ചെയ്തു എന്നു പറയുന്ന ഓർത്തഡോക്സുകാരും, അത് ഒരു ചതിയായിരുന്നു, പാത്രിയർക്കീസ് വിഭാഗത്തിന് അത് ദോഷം ചെയ്തു എന്നു പറയുന്ന യാക്കോബായക്കാരും ഇന്നുണ്ട്.

## 1958-ലെ സഭാസമാധാനത്തിന്റെ നേട്ടങ്ങൾ

മലങ്കരസഭയെ സംബന്ധിച്ചിടത്തോളം 1958-ലെ സഭാസമാധാനം നേട്ടമായിരുന്നു എന്നുതന്നെയാണ് എന്റെ അഭിപ്രായം. രണ്ടുരീതിയിൽ അത് സഭയ്ക്ക് ഗുണം ചെയ്തു. ഒന്ന് മറുപക്ഷത്തായിരുന്ന ഒട്ടനവധി പ്രമുഖ വൈദികർ ഓർത്തഡോക്സ് സഭയിലേക്ക് വന്നു. രണ്ട്, മറുഭാഗത്തായിരുന്ന ദേവാലയങ്ങൾ 1934-ലെ ഭരണഘടന അംഗീകരിച്ച് സഭയുടെ ഭാഗമായി. പ.ഔഗേൻ ബാവാ തിരുമേനിയും, കോനാട്ട് അച്ചനും ഒക്കെ സന്ധിയാലോചനകൾ നടക്കുന്ന സമയത്തുതന്നെ കാതോലിക്കേറ്റിനെ അംഗീകരിച്ചിരുന്നു. അങ്കമാലി ഭദ്രാസനത്തിന്റെ വയലിപ്പറമ്പിൽ ഗ്രീഗോറിയോസ് തിരുമേനി, ഡോ.പൗലോസ് മാർ ഗ്രീഗോറിയോസ് തിരുമേനി, മറുഭാഗത്തായിരുന്ന പ്രമുഖ വൈദികർ - മണ്ണാറപ്രായിലച്ചൻ, ഇടയനാലച്ചൻ തുടങ്ങി അങ്കമാലി ഭദ്രാസനത്തിലെ എല്ലാ വൈദികരും, നൂറനാലച്ചൻ, വെണ്ടറപ്പള്ളി അച്ചൻ, കോരുത് മല്പാനച്ചൻ, ചിറത്തലാട്ടച്ചൻ, ഇഞ്ചക്കാട്ടിലച്ചൻ, പെരിയോർമറ്റം അച്ചൻ, പടിയറയച്ചൻ, കല്ലൂർ ബർത്തുലോമ കോർഎപ്പിസ്കോപ്പാ തുടങ്ങി ഒട്ടനവധി വൈദികരും വടക്കൻ ഭദ്രാസനങ്ങളിലെ ആയിരക്കണക്കിനു കുടുംബങ്ങളും ഓർത്തഡോക്സ് സഭയുടെ ഭാഗമായി മാറിയത് 1958-ലെ സഭായോജിപ്പുകൊണ്ടുമാത്രമാണ്. ഓർത്തഡോക്സ് വിഭാഗത്തിൽനിന്നിരുന്നവരുടെ അംഗസംഖ്യ നാമമാത്രമായി മാത്രം ഉണ്ടായിരുന്ന വടക്കൻ ഭദ്രാസനങ്ങളിൽ പലയിടത്തും അവർ 8-10 ശതമാനമെങ്കിലും ആയത് സഭായോജിപ്പുകൊണ്ടാണ്.

മുൻ പാത്രിയർക്കീസ് വിഭാഗത്തിലെ പള്ളികളെല്ലാം 1934-ലെ ഭരണഘടന അംഗീകരിച്ചു എന്നത് 1958-ലെ സഭായോജിപ്പുകൊണ്ടുണ്ടായ വേറൊരു നേട്ടമാണ്. അങ്കമാലി, കണ്ടനാട്, കൊച്ചി ഭദ്രാസനങ്ങളിലെ മെത്രാപ്പോലീത്താമാരെല്ലാം മുൻ പാത്രിയർക്കീസ് കക്ഷിയിൽപ്പെട്ടവരായിരുന്നു. ഇനിയും ഇടവകകൾ 1934-ലെ ഭരണഘടന അനുസരിച്ച് ഭരിക്കപ്പെടണമെന്നു

കാണിച്ച് അവർ എല്ലാ പള്ളികൾക്കും കല്പന അയച്ചു. ആ പള്ളികളെല്ലാം അത് അംഗീകരിച്ചു. അവയെല്ലാം മലങ്കരസഭയുടെ ഭാഗമായി. അങ്കമാലി ഇടവകയുടെ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ കല്പനയിൽനിന്ന് : "...............ദൈവകൃപയാൽ നമ്മുടെ സഭയിൽ സമാധാനം കൈവന്നിരിക്കകൊണ്ടും സഭയുടെ ഏകീകരണത്തിനും അഭിവൃദ്ധിക്കും അത് ആവശ്യമാണെന്നുള്ളതുകൊണ്ടും കേന്ദ്രത്തിൽനിന്നും നമുക്കയച്ചുകിട്ടിയിട്ടുള്ള ഭരണഘടന നടപ്പിൽവരുത്തുവാനായി അതിന്റെ ഒരു പ്രതി ഇതുസഹിതം അയക്കുന്നു. ആ പള്ളിയിലെ തെരഞ്ഞെടുപ്പ് ഇതനുസരിച്ച് നടത്തേണ്ടതാകുന്നു. ................ ഒരു കൊല്ലത്തിനു ശേഷം നമ്മുടെ എല്ലാ പള്ളികളിലും അംഗീകൃത ഭരണഘടനയായി ഇതുമാത്രമെ സ്വീകരിക്കപ്പെടുകയുള്ളു." ഇങ്ങനെയാണ് അങ്കമാലി ഭദ്രാസനത്തിലെ പള്ളികൾ എല്ലാം മലങ്കരസഭയുടെ ഭാഗമായത്.

ഇങ്ങനെതന്നെ കൊച്ചി ഭദ്രാസനത്തിന്റെ പൗലോസ് മാർ സേവേറിയോസ് തിരുമേനിയും കല്പന ഇറക്കി. "...........ഇതേവരെ നമ്മുടെ സഭയ്ക്ക് ക്രമീകൃതമായ ഒരു ഭരണഘടന സാർവ്വത്രികമായി നടപ്പിലില്ലായിരുന്നു. സമാധാനം കൈവന്ന ഈ ഘട്ടത്തിൽ നമ്മുടെ സഭയ്ക്ക് സുചിന്തിതമായി നിർമ്മിക്കപ്പെട്ട ഒരു ഭരണഘടന ലഭിച്ചിരിക്കുന്നു. ഒരു പ്രതി ആ പള്ളി വികാരിക്ക് നാം അയച്ചുകൊടുക്കുന്നുണ്ട്. വികാരി അതിലെ വിവരങ്ങൾ ജനങ്ങളെ ഗ്രഹിപ്പിക്കണം. ആവശ്യക്കാർക്ക് അതിന്റെ പ്രതികൾ കോട്ടയത്തുള്ള കാതോലിക്കാ ഓഫീസിൽനിന്ന് ലഭിക്കുന്നതാണ്............ മേലിൽ പള്ളികളുടെ ഭരണം സംബന്ധിച്ച് അതിലുള്ള വ്യവസ്ഥകൾ എല്ലായിടത്തും പാലിക്കപ്പെടണം. അതിലെ നിബന്ധനകൾക്ക് വിരുദ്ധമായിട്ടുള്ള യാതൊരു നടപ്പുകളോ കീഴ്വഴക്കങ്ങളോ തുടർന്നുകൊണ്ടിരിപ്പാൻ പാടില്ല. ഭരണഘടന അനുസരിച്ച് നമ്മുടെ കൊച്ചി ഭദ്രാസന പൊതുയോഗം......... കൂടി ആവശ്യമായ തീർപ്പുകളും കൂടി കൗൺസിൽ തെരഞ്ഞെടുപ്പുകളും നടത്തുന്നതാണ്....."

ഇങ്ങനെ സഭാഭരണഘടന അംഗീകരിച്ചതുകൊണ്ടാണ് മുളന്തുരുത്തി, കണ്ടനാട്, കോലഞ്ചേരി, കടമറ്റം, കോതമംഗലം, പെരുമ്പാവൂർ തുടങ്ങി ചെറുതും വലുതുമായ എല്ലാ പള്ളികളും മലങ്കരസഭയുടെ ഭാഗമായത്. അതു ചരിത്രപരമായ വിഡ്ഢിത്തം എന്ന് എങ്ങനെ പറയാൻ സാധിക്കും. എന്തിനേറെ പറയുന്നു മലങ്കരസഭയുടെ രക്തസാക്ഷിയെന്നു നാം പ്രഘോഷിക്കുന്ന പെരുമ്പാവൂരുകാരൻ മലങ്കര വർഗീസ് ചേട്ടൻവരെ 1958ന് മുമ്പ് ബാവാ കക്ഷിക്കാരനായിരുന്നു. അതുപോലെ ആയിരക്കണക്കിനാളുകൾ മലങ്കരസഭയുടെ ഭാഗമായത് 1958 -ലെ സഭായോജിപ്പുകൊണ്ടുമാത്രമാണ്. വർഷങ്ങൾ നീണ്ടുനിന്ന കോടതിവ്യവഹാരത്തിൽ ഒരുഭാഗം പൂർണ്ണമായും പരാജയപ്പെടുകയും മറുഭാഗം ഗംഭീരവിജയം നേടുകയും ചെയ്തപ്പോൾ അവർ ദൈവസ്നേഹത്തിൽ ഒന്നായിതീർന്നത് പരിശുദ്ധാത്മാവിന്റെ ദിവ്യാനുഗ്രഹ പ്രവർത്തനത്താൽ മാത്രമാണെന്നു വിശ്വസിക്കാനാണെനിക്കേറെയിഷ്ടം.

## പ.ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവായുടെ സാക്ഷ്യം

ഈ ലേഖനം അല്പം നീണ്ടുപോകുമെങ്കിലും വേറൊരു കാര്യം കൂടെ ഇതിനോട് ചേർത്തു പറയുവാൻ ഞാൻ ആഗ്രഹിക്കുന്നു. അത് 1958-ലെ സഭാസമാധാനത്തിന്റെ സൂത്രധാരന്മാരിൽ ഒരാളായിരുന്ന പ.ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ തിരുമേനി 1958-ലെ സഭാസമാധാനത്തെക്കുറിച്ചും 1974-ൽ ആരംഭിച്ചതും 2017-ലെ സുപ്രീംകോടതിവിധിയിൽ സമാപിച്ചതുമായ 1064 പള്ളികളുടെ കേസിനെക്കുറിച്ചും 'വട്ടക്കുന്നേൽ കുടുംബചരിത്രം' എന്ന പുസ്തകത്തിൽ എഴുതിയിട്ടുള്ളതാണ്. പ.ബാവാ പുസ്തകത്തിൽ അദ്ദേഹത്തിന്റെ ജേഷ്ഠ സഹോദരൻ ചെറിയാൻ വക്കീലിനെക്കുറിച്ച് എഴുതിയിരിക്കുന്ന അദ്ധ്യായത്തിലാണ് പ്രധാനമായും 1938 മുതൽ ആരംഭിച്ച സമുദായകേസിനെക്കുറിച്ചും അതിനോടനുബന്ധിച്ച സന്ധിയാലചനകളെക്കുറിച്ചും 1958-ലെ സഭാസമാധാനത്തെക്കുറിച്ചും പിന്നീട് 1974ൽ ആരംഭിച്ച 1064 പള്ളികളെ സംബന്ധിച്ചുള്ള സഭാകേസിനെക്കുറിച്ചും പരാമർശിച്ചിരിക്കുന്നത്.

2017-ലെ സുപ്രീംകോടതിവിധിയിൽ സമാപിച്ച 1064 പള്ളികളുടെ കേസുവിസ്താരവേളയിൽ പ.കാതോലിക്കാ ബാവാ ദിവസവും എന്നോണം എറണാകുളത്തെ പ്രത്യേക കോടതിയിൽ ഹാജരായി മൊഴികൊടുത്തിട്ടുണ്ട്. അന്ന് ബാവാ കൊടുത്ത മൊഴികളുടെ മേന്മകൊണ്ടാണ് 1995ലും 2017ലും ഉണ്ടായ വിധികൾ മലങ്കരസഭയ്ക്ക് അനുകൂലമായതും മലങ്കരസഭയ്ക്ക് വിജയംനേടിത്തന്നതും എന്നതിനു സംശയം ഒന്നുമില്ല. ആ കേസിന്റെ ഉദ്ദേശലക്ഷ്യത്തെക്കുറിച്ചും പ്രാധാന്യത്തെക്കുറിച്ചും ആധികാരികമായി പറയാൻ പ.ബാവാ തിരുമേനി അല്ലാതെ ജീവിച്ചിരിക്കുന്നവരിലും മരിച്ചുപോയവരിലും വേറെ ആരുമില്ലായെന്നു വിശ്വസിക്കുന്നവനാണ് ഞാൻ. അതുകൊണ്ട് അദ്ദേഹം എഴുതിയിട്ടുള്ള കാര്യങ്ങളുടെ രത്നച്ചുരുക്കം ഇവിടെ ചേർക്കുന്നു.

ബാവാ എഴുതിയിരിക്കുന്നത് : ‘‘1958 സെപ്റ്റംബർ 12-ാം തീയതി പ്രഖ്യാപിച്ച സുപ്രീംകോടതിവിധി, കാതോലിക്കാപക്ഷത്തെ പരിപൂർണ്ണ വിജയത്തിലെത്തിരുന്നുവെങ്കിലും, എല്ലാ ഇടവകപള്ളികളുടെയും മേലുള്ള അധികാരം തത്ഫലമായി ലഭിച്ചിരുന്നില്ല. എല്ലാ ഇടവകപള്ളികളുടെയും മേലുള്ള അവകാശം സുപ്രീംകോടതി മുമ്പാകെ പരിഗണനാവിഷയമായിരുന്നില്ല എന്നതാണ് ഇതിന്റെ നിദാനം. ഇപ്രകാരം ഓരോ പള്ളിയുടെയും മേലുള്ള അവകാശസംബന്ധമായുള്ള ഒരു കേസ്, മാർത്തോമ്മാക്കാരുമായുണ്ടായ സെമിനാരികേസ് 1889-ൽ സമാപിച്ചപ്പോൾ നടത്താതിരുന്നതിനാൽ അന്നത്തെ പള്ളികളിൽ പലതും സഭയ്ക്ക് നഷ്ടപ്പെടുവാനിടയായി എന്ന വസ്തുത മുൻനിർത്തിയായിരുന്നു, തത്സംബന്ധമായ ഒരു നൂതന കേസ് ചെറിയാൻ വക്കീൽ വിഭാവന ചെയ്തത്. വ്യവഹാര ഹർജിയുടെ അനുബന്ധമായി പള്ളികളുടെ സംഖ്യ 1064 എന്ന് കാണിച്ചിരുന്നുവെങ്കിലും സംഖ്യ കൃത്യമായിരിക്കണമെന്നില്ല എന്നുവരികിലും അന്ന് അറിയപ്പെട്ടിരുന്ന പള്ളികളെല്ലാം കേസ്സിന്റെ പരിധിയിൽ ഉൾപ്പെടുത്തുവാൻ ശ്രദ്ധിച്ചിട്ടുണ്ട്.

ഈ കേസിന്റെ ലക്ഷ്യം എല്ലാ പള്ളികളുടെയും ഭരണം ലഭ്യമാക്കുകയെന്നതല്ലായിരുന്നു. പാത്രിയർക്കീസ് പക്ഷക്കാരുടെ കൈവശമുള്ള എല്ലാ പള്ളികളും അവരിൽനിന്നും അനായാസമായി നടത്തി എടുത്ത് കൈവശപ്പെടുത്താമെന്ന് ചെറിയാൻ വക്കീലോ മറ്റ് ബന്ധപ്പെട്ട സഭാകേന്ദ്രങ്ങളോ കരുതിയിരുന്നില്ല. എന്നാൽ എല്ലാ പള്ളികളിന്മേലുള്ള ഭരണാവകാശവും അധികാരവും നിയമാനുസൃതം കാതോലിക്കാപക്ഷത്തിനു ലഭിക്കുവാൻ അർഹതയും യോഗ്യതയുമുണ്ട് എന്ന് സ്ഥാപിക്കുക മാത്രമായിരുന്നു ഈ കേസ്സിന്റെ യുക്തിസഹമായ മൂലകാരണം. ഈ കേസ് ചെറിയാൻ വക്കീലിന്റെ ഉപദേശപ്രകാരം 1974-ൽ ഫയൽ ചെയ്തതിനു ശേഷം മൂന്നുവർഷത്തിനകം 1977ൽ അദ്ദേഹം ദിവംഗതനായതിനാൽ മറ്റ് അഭിഭാഷകരാണ് ഈ കേസ് നടത്തിയത്. എങ്കിലും അദ്ദേഹം ആസൂത്രണം ചെയ്ത ഈ കേസിന് കേരളാ ഹൈക്കോടതിയുടെ 1990 ജൂൺ 1-ാം തീയതിയിലെ നിർണ്ണായകമായ വിധിപ്രഖ്യാപനത്തിൽക്കൂടി നാനാ ദിഗന്ദങ്ങളിലേക്കും വിജയധ്വനി മുഴങ്ങുമാറ് വൻപിച്ച വിജയം ലഭിച്ചിരിക്കുന്നുവെന്ന് ഈ ചരിത്രത്തിൽ രേഖപ്പെടുത്തുവാൻ കരുണാവാരിധിയായ ദൈവംതമ്പുരാൻ സംഗതിയാക്കിയെന്നതിന് ഗ്രന്ഥകർത്താവായ ഞാൻ തിരുനാമത്തെ അത്യന്തം സ്തുതിക്കുന്നു. എഡി 1912-ൽ അബ്ദൽ മശ്ഹാ പാത്രിയർക്കീസ് മലങ്കരയിൽ പുനസ്ഥാപിച്ച കാതോലിക്കാ സ്ഥാപനം നിയമാനുസൃതവും മലങ്കരസഭയ്ക്ക് ആകമാനമായി ബാധകവുമാണെന്നും തത്ഫലമായി പാത്രിയർക്കീസിന്റെ അധികാരം അപ്രത്യക്ഷമാകുന്ന സ്ഥാനത്ത് (വാനിഷിംഗ് പോയിന്റ്) എത്തിച്ചേർന്നിട്ടില്ലെങ്കിലും അത് കേവലം ക്രിയാശൂന്യവും പ്രവർത്തനരഹിതവുമായ ഒരു മേലധികാരമാണെന്നും മലങ്കരസഭയുടെ 1934-ലെ ഭരണഘടനയും അതിന്റെ പിൽക്കാല ഭേദഗതികളും നിയമദൃഷ്ട്യാ സാധൂവായതും മലങ്കര അസോസിയേഷൻമേലും സമുദായത്തിന്മേൽ സമൂലമായും, അതായത് ഭദ്രാസനങ്ങൾ ഇടവകകൾ ഇടവകാംഗങ്ങൾ ഉൾപ്പെടെ സകലമാനപേർക്കും ബാധ്യസ്ഥമാണെന്നും കൂടാതെ സുപ്രീംകോടതി വിധിക്കു ശേഷമുണ്ടായ സംഭവവികാസങ്ങളിൽനിന്നും വ്യക്തമായി കാണാവുന്ന പ്രകാരം പാത്രിയർക്കീസ് കാതോലിക്കായെ സ്വീകരിച്ച സമയം കാതോലിക്കാ പാത്രിയർക്കീസിനെ ഭരണഘടനയ്ക്ക് വിധേയമായി മാത്രമാണ് സ്വീകരിച്ചതെന്നും പാത്രിയർക്കീസ് പക്ഷത്തെ മെത്രാ

ന്മാരും മറ്റാളുകളും അന്നു നിലവിലിരുന്ന ഭരണഘടന അഥവാ 1934-ൽ പാസ്സാക്കിയതും 1951-ൽ ഭേദഗതി ചെയ്തതുമായ ഭരണഘടന സ്വീകരിച്ചുവെന്നും മലങ്കരസഭയിലെ സകല വൈദികരും അത്മായക്കാരും ഭരണഘടനയ്ക്കും അതിൽ വിഭാവന ചെയ്തിരിക്കുന്ന ശിക്ഷണത്തിനും ബാധ്യസ്ഥരായി മാത്രമെ അതിൻപ്രകാരമുള്ള അവകാശങ്ങൾക്ക് യോഗ്യരാവുകയുള്ളുവെന്നും 1958 മുതൽ 1972 വരെയുള്ള കാലയളവിൽ പാത്രിയർക്കീസ് കക്ഷി മലങ്കര മെത്രാപ്പോലീത്തായുടെയും ഭരണഘടനയുടെയും ബാദ്ധ്യസ്ഥതാ സ്വഭാവം അംഗീകരിച്ചിരുന്നുവെന്നും അപ്രകാരം സമ്മതിച്ചശേഷം അതിൽനിന്നും പുറകോട്ട് പോകുക അനുവദനീയമല്ലെന്നും സർവ്വോപരി മലങ്കര അസോസിയേഷൻ പ്രതിനിധാനം ചെയ്യുന്ന സമുദായ തെരഞ്ഞെടുക്കാത്ത മെത്രാന്മാർ നിയമാനുസൃതമായി അവരോധിക്കപ്പെട്ടതായി നിയമദൃഷ്ട്യാ പരിഗണിക്കാവുന്നതല്ലെന്നും അവരുടെ സ്ഥാനാഭിഷേകം മലങ്കരസഭ, അസ്സോസിയേഷൻ, ഭദ്രാസനങ്ങൾ, ഇടവകകൾ, ഇടവകാംഗങ്ങൾ എന്നിവരുടെ മേൽ ബാദ്ധ്യസ്ഥമാവുകയില്ലായെന്നും കേരളാ ഹൈക്കോടതി വ്യക്തവും അർത്ഥശങ്കയ്ക്കതീതവുമായി വിധി പ്രഖ്യാപിച്ചു.''

പാത്രിയർക്കീസ് പക്ഷം 1934-ലെ ഭരണഘടനയ്ക്ക് വിധേയമാണെന്ന് 1958-ൽ സമ്മതിച്ച ശേഷം അതിൽനിന്ന് പിന്മാറുവാൻ സാധ്യമല്ല എന്ന പരമപ്രധാനമായ വസ്തുതയാണ് 1990-ലെ ഹൈക്കോടതിവിധിയിൽ ഊന്നിപ്പറഞ്ഞിരിക്കുന്നത്.

1934-ലെ ഭരണഘടനയ്ക്ക് വിധേയമായ സ്വീകരണം എന്ന പദവ്യന്യാസം 1958-ലെ പരസ്പര സ്വീകരണകല്പനയിൽ എഴുതിച്ചേർത്ത ചെറിയാൻ വക്കീലിന്റെ ക്രാന്തദർശനപാഠവത്തെ പ.ബാവാ മുക്തകണ്ഠം പ്രശംസിച്ചിട്ടുണ്ട്.

## ഉപസംഹാരം

1958-ലെ സഭാസമാധാനത്തിനുശേഷം മുൻ പാത്രിയർക്കീസ് പക്ഷത്തെ മെത്രാന്മാരും ഭദ്രാസനങ്ങളും പള്ളികളും 1934-ലെ ഭരണഘടന അംഗീകരിച്ച വിവരം മുകളിൽ സൂചിപ്പിച്ചല്ലോ. അതാണ് 2017-ലെ സുപ്രീംകോടതിവിധി നൂറുശതമാനം മലങ്കരസഭയ്ക്ക് അനുകൂലമായതിനു കാരണം. 1958-ലെ സഭാസമാധാനം ചരിത്രപരമായ മണ്ടത്തരമാണെന്ന് ചരിത്രബോധമുള്ളവർക്ക് പറയാൻ കഴിയുകയില്ല. മറിച്ച് പലരും ഉന്നയിക്കുന്ന പ്രസക്തമായ വേറെ ചില കാര്യങ്ങളുണ്ട്. 1995-ലെ സുപ്രീംകോടതിവിധി അനുസരിച്ച് മലങ്കരസഭയിൽ സമാധാനം സ്ഥാപിക്കാൻ കഴിയാതെ പോയത് ചരിത്രപരമായ മണ്ടത്തരമല്ലെ എന്നു ചോദിക്കുന്നവരുണ്ട്. 2017 -ൽ ഇത്ര ശ്രേഷ്ഠമായ വിധിയുണ്ടായിട്ടും മലങ്കരസഭയിലെ പ്രശ്നങ്ങൾ പരിഹരിക്കാനും സമാധാനം സ്ഥാപിക്കുവാനും സാധിക്കാത്തത് ചരിത്രപരമായ മണ്ടത്തരമല്ലെ എന്ന് അടുത്ത തലമുറ ചോദിക്കില്ലെ. ഇപ്പോൾതന്നെ പലരും ചോദിക്കുന്നില്ലെ.

2017-ലെ സുപ്രീംകോടതിവിധി മൂലം മലങ്കരസഭയുടെ ഭാഗമായിതീർന്നു എന്നു പറയുന്നതും 1934-ലെ ഭരണഘടന അനുസരിച്ച് സഭയോടു ചേർക്കപ്പെട്ടു എന്നു പറയുന്നതുമായ എല്ലാ പള്ളികളും 1958-ലെ സമാധാനം മൂലമാണ് 1934-ലെ ഭരണഘടന അംഗീകരിച്ചതും മലങ്കരസഭയുടെ ഭാഗമായതും. അതിനു ശക്തമായ നേതൃത്വം നൽകിയ ആളാണ് അങ്കമാലി ഭദ്രാസനാധിപനായിരുന്ന വയലിപ്പറമ്പിൽ ഗീവർഗീസ് മാർ ഗ്രീഗോറിയോസ് തിരുമേനി. അങ്കമാലി ഭദ്രാസനത്തിലെ വിശ്വാസികളുടെ മനസ്സിൽ ഊഷ്മളമായ ഒരു ഓർമ്മമായി അദ്ദേഹം ഇന്നും ജീവിക്കുന്നു. 1966-ൽ അദ്ദേഹം ആകസ്മികമായി നിര്യാതനായി ആലുവാ തൃക്കുന്നത്ത് സെമിനാരിയിൽ കബറടങ്ങി. അദ്ദേഹം ജീവനോടെയുണ്ടായിരുന്നെങ്കിൽ സഭയിൽ വീണ്ടും ഭിന്നത ഉണ്ടാകുമായിരുന്നില്ല എന്നു വിശ്വസിക്കുന്ന അനേകരുണ്ട്.